"അമ്മയെവിടെനിന്നാണു് ഈ പരിദാസിയെ കൊണ്ടുവന്നതു്?' എന്നു് അദ്ദേഹം വിചാരിക്കുകയായിരിക്കാം. 'ഇത്ര നാണമില്ലാത്ത ഒരു പെണ്ണിനെ ഞാൻ വേറെങ്ങും കണ്ടിട്ടില്ല.' എന്നെക്കുറിച്ചു് ഇപ്രകാരമൊരഭിപ്രായം ഒരു നിമിഷത്തേയ്ക്കുപോലും അദ്ദേഹത്തിന്റെ മനസ്സിലുദിക്കുമെന്നു് എനിക്കു വിചാരിക്കുവാൻകൂടി പ്രയാസമായിരിക്കുന്നു."

അടുത്തദിവസം ഒരു അവസരം കിട്ടുമ്പോൾ വാസ്തവം അദ്ദേഹത്തെ ധരിപ്പിക്കണമെന്നും അതിന്റെ ഭവിഷ്യത്ഫലങ്ങൾ എന്തായാലും സഹിക്കുവാൻ സന്നദ്ധയാകണമെന്നും നിശ്ചയിച്ചുകൊണ്ടു് കമല ഉറങ്ങുവാൻ ആരംഭിച്ചു.

അവൾ ഉഷസ്സിനുമുമ്പേ ഉണർന്നു് സ്നാനം ചെയ്യുവാൻ കടവിൽപോയി. കുളികഴിഞ്ഞു തിരിച്ചുവന്നപ്പോൾ ഒരു പാത്രം ഗംഗാജലം കൂടി കൊണ്ടുവന്നു. പതിവായി അവൾ മറ്റു ജോലികൾക്കു മുമ്പേ ആ തീർത്ഥജലംകൊണ്ടു നളിനാക്ഷന്റെ പഠനമുറി കഴുകി ശുചിയാക്കുമായിരുന്നു. എന്നാൽ അന്നു രാവിലെ അസാധാരണമായി അയാൾ മുറിയിലിരിക്കുന്നതു്, കമല നദിയിൽനിന്നും തിരിച്ചുവന്നപ്പോൾ കണ്ടു.

കർത്തവ്യം നിർവ്വഹിക്കുവാൻ സാധിക്കാതെ ഭഗ്നാശയായി സാവധാനം പിന്തിരിയുവാൻ അവൾ ഭാവിച്ചു; അപ്പോൾ പെട്ടെന്നൊരു വിചാരം മനസ്സിലുദിക്കയാൽ അവിടെത്തന്നെ നിന്നു.

മന്ദമന്ദം നടന്നുവന്നു് അവൾ അയാളുടെ മുറിയുടെ വാതുക്കൽ നിന്നു. അവളുടെ മാനസപ്പൊയ്കയെ ചലിപ്പിച്ചുകൊണ്ടിരുന്ന ആ വിചാരതരംഗങ്ങൾ എന്താണെന്നു പറയുവാൻ അവൾക്കു സാധിക്കുമായിരുന്നില്ല. ലോകം മുഴുവൻ ധൂസരനിറമാർന്ന ഹിമധൂളീതമസ്സിൽക്കൂടി നീന്തുന്നതുപോലെ അവൾക്കു തോന്നി. സമയം പോയതും അവൾ അറിഞ്ഞില്ല.

നളിനാക്ഷൻ മുറിയിൽനിന്നിറങ്ങി അവളുടെ മുമ്പിൽ നിൽക്കുന്നുവെന്നു് അവൾക്കു പെട്ടെന്നു മനസ്സിലായി. ഉത്തരക്ഷണത്തിൽ കമല മുമ്പോട്ടു പാഞ്ഞു് തറയിൽ വീണുകൊണ്ടു് അയാളെ സാഷ്ടാംഗം പ്രണമിച്ചു. അവളുടെ

ശീഘ്രം അയാളുടെ പാദങ്ങളെ സ്പർശിച്ചു. കളികഴിഞ്ഞു വന്നിട്ട് അധികനേരമാകാത്തതിനാൽ അഴിച്ചിട്ടിരുന്നതും നനഞ്ഞതുമായ അവളുടെ തലമുടി പുറവും വീണു പാദതൽ പടിവരെയുള്ള തറയെ ആവരണം ചെയ്തു. അനന്തരം അവൾ എഴുന്നേറ്റ് ഒരു ശിലാരൂപംപോലെ അയാളുടെ മുമ്പിൽ നിന്നു; തന്റെ മൂടുപടം താഴെ വീണുപോയെന്നുള്ള സംഗതി അവൾ നിശ്ശേഷം വിസ്മരിച്ചു. നളിനാക്ഷൻ തന്നെ കണ്ണിമയ്ക്കാതെ സൂക്ഷിച്ചുനോക്കുന്നുവെന്നുകൂടി അവൾ അറിഞ്ഞില്ല. പരിതഃസ്ഥിതികളൊക്കെ അവൾ മറന്നു. അപ്പോൾ മിന്നൽപിണർപോലെ ഒരു ദിവ്യചൈതന്യം അവളുടെ മസ്തിഷ്കകോശത്തിൽക്കൂടി പാഞ്ഞുപോയി; "ഞാനാണു കമല" എന്ന് അവൾ സ്ഫുടമായി പെട്ടെന്നുച്ചരിച്ചു.

ആ ശബ്ദം അവളുടെ ശരീരത്തിനുള്ളിൽ പ്രവേശിച്ച് അവൾ സംഭരിച്ചുവെച്ചിരുന്ന ധൈര്യത്തെ ദ്രവിപ്പിച്ചു. അവളുടെ സർവ്വാംഗങ്ങളും വിഫലങ്ങളായി. തല മുന്നോട്ടു ചാഞ്ഞു. അവൾക്കൊരടി നീങ്ങുവാൻ ശേഷിയില്ലായിരുന്നു. എന്നാലും പലായനം ചെയ്കയല്ലാതെ മറ്റു രക്ഷാമാർഗ്ഗമൊന്നുമില്ലെന്ന് അവൾക്കു തോന്നി. 'ഞാനാണ് കമല' എന്നുള്ള ആ രണ്ടു വാക്കുകളുടെ ഉച്ചാരണത്തിൽ അവളുടെ സർവ്വശക്തികളും അസ്തമിച്ചു; അവളുടെ ജീവിതംതന്നെ അവൾ ഇതാ പണയപ്പെടുത്തിക്കഴിഞ്ഞിരിക്കുന്നു. തന്റെ ചുററും അന്തമില്ലാതെ കിടക്കുന്ന ഭയങ്കരമായ അപമാനസിന്ധുവിൽനിന്നും രക്ഷനേടാൻ ഒരു വയ്ക്കോൽപിടിപോലും അവളുടെ നയനങ്ങൾക്ക് ഗോചരമായില്ല. അവൾ നളിനാക്ഷന്റെ കരുണയെ അഭ്യർത്ഥിച്ചു.

അയാൾ സാവധാനം അവളുടെ ഹസ്തങ്ങൾ പൊക്കി അധരപുടത്തോടു ചേർത്തുകൊണ്ട് ഇങ്ങനെ മന്ത്രിച്ചു: "ഞാൻ അതെല്ലാം അറിഞ്ഞു. എന്റെ കമലയാണു നീ. എന്റെകൂടെ വരിക."

അവളെ അയാൾ തന്റെ മുറിയിലേയ്ക്കു പിടിച്ചുകൊണ്ടുപോയി; അനന്തരം അവൾ അവിടെ കെട്ടിവെച്ചിരുന്ന ഹാരമെടുത്ത് അവളുടെ ഗളത്തിൽ അർപ്പിച്ചുകൊണ്ട് പറ

ഞ്ഞു: "വരൂ, നമുക്ക് അദ്ദേഹത്തെ നമസ്കരിക്കാം." ആ ദമ്പതികൾ സ്കന്ധങ്ങൾ പരസ്പരം ചേർത്ത് ആ മാർബിൾത്തറയെ ഫാലങ്ങൾകൊണ്ടു സ്പർശിച്ചപ്പോൾ ഉദയഭാനുവിന്റെ അരുണകിരണങ്ങൾ ജനാലയിൽക്കൂടി ഉള്ളിൽ കടന്ന് അവരുടെ ശീർഷോപരി പ്രസരിച്ചുകൊണ്ടിരുന്നു.

അനന്തരം കമലയെഴുന്നേറ്റ്, നിസ്സീമമായ ഭക്തിയോടുകൂടി നളിനാക്ഷന്റെ മുമ്പിൽ നമസ്കരിച്ചു. തറയിൽനിന്നും ഉത്ഥാനം ചെയ്തപ്പോഴേയ്ക്കും ലജ്ജാവഹമായ സങ്കോചം അവളെ വെടിഞ്ഞുകഴിഞ്ഞിരുന്നു. അവൾക്ക് അപ്പോൾ ലഭിച്ച ആശ്വാസത്തിൽനിന്നും ഉൽഭൂതമായ ശാന്തത, പ്രഭാതാർക്കപ്രഭയിൽ നീരാടിക്കൊണ്ടിരുന്ന അവളുടെ കോമളകളേബരത്തെ സമാവരണം ചെയ്തു. നിഷ്കളങ്കമായ ഭക്തികൊണ്ട് അവളുടെ ഹൃദയം പരിപൂർണ്ണമായി. അവളുടെ ആരാധനാദ്രവ്യത്തിൽ നിന്നും ഉൽഗളിച്ച ധൂമം സൃഷ്ടിജാലമെല്ലാം ഉച്ഛ്വസിക്കുന്നതുപോലെയും തോന്നി.

അവളുടെ നയനയുഗളം ബാഷ്പപൂർണ്ണമായി. വലിയ ആനന്ദാശ്രുബിന്ദുക്കൾ അവളുടെ കപോലങ്ങളിൽക്കൂടി അവിച്ഛിന്നമായി ഉരുണ്ടുരുണ്ട് താഴെ വീണുകൊണ്ടിരുന്നു. അതിന്റെ പ്രവാഹത്തിൽ കമലയുടെ വിധവാജീവിതത്തെ ആച്ഛാദനംചെയ്തുകൊണ്ടിരുന്ന വിഷാദനീരദങ്ങൾ ലയിച്ചുപോയി.

നളിനാക്ഷൻ പിന്നീട് അവളോടൊന്നും പറഞ്ഞില്ല. ഒരു കൈകൊണ്ട് അവളുടെ നനഞ്ഞ കുന്തളം നെററിയിൽ നിന്നും ഒരു [illegible]ക്കു മാറ്റിയിട്ടിട്ട് അയാൾ അവിടെനി[illegible] നിഷ്ക്രമിച്ചു.

നളിനാക്ഷനോടുള്ള ഭക്തികൊണ്ട് കമല മതിമറന്നു. അവളുടെ ഹൃദയം നിറഞ്ഞു കവിയുന്ന വിധം അതു വർദ്ധിച്ചു. അത് ഏതുവിധമെങ്കിലും അപ്പോൾത്തന്നെ പുറമേ പ്രവഹിപ്പിക്കുവാൻ അവൾ ആഗ്രഹിച്ചു. നളിനാക്ഷന്റെ ശയനമുറിയിൽ പ്രവേശിച്ച് പഴയ പാദുകങ്ങളെടുത്ത് അവയെ, തന്റെ കഴുത്തിൽ കിടന്ന മാലയൂരി അവൾ അലങ്കരിച്ചു; നെററികൊണ്ട് അതു സ്പർശിച്ചു പിന്നീട് ഭക്തിപൂർവ്വം പൂ[illegible]സ്ഥാനത്തു വെച്ചു.

അനന്തരം അവൾ തന്റെ ജോലിക്കു പോകാൻപോയി. ഈശ്വരസങ്കേതമാണ് ആ പുണ്യഭവനമെന്ന് അവൾ ചാരിച്ചു.

മാർജ്ജനം, സേചനം മുതലായ അവളുടെ ഓരോ ഗൃഹ ത്യവും ഭക്തിപൂർണ്ണമായ സ്തോത്രരൂപേണ, ആനന്ദപൂർണ്ണങ്ങളാ ി ദൈവസന്നിധിയെ പ്രാപിക്കുന്നതുപോലെ അവൾക്കു ാന്നി. "കോമളേ, നീ എന്താണു ചെയ്യുന്നത്?" എന്നു മങ്കരി ചോദിച്ചു. "നീ അടിച്ചുതളിച്ചു വൃത്തിയാക്കുന്നതു ണ്ടാൽ ഈ വീടു മുഴുവൻ ഒരു ദിവസംകൊണ്ടു തേച്ചു മിനു ണമെന്നാണു നിന്റെ ആഗ്രഹമെന്നു തോന്നിപ്പോകും."

ഉച്ചയ്ക്കു നളിനാക്ഷൻ ഒരു മഞ്ജൂഷ നിറയെ പനിനീർ ങ്ങളുമായി മുറിയിൽ കയറിവന്നു. അപ്പോൾ കമല പതിവ രിച്ചു തൊഴാൻ പോകാതെ അവിടെ നിരുന്മേഷയായി ന്നതു കണ്ടു.

"കമലം, ഇതു വാടാതിരിക്കുവാൻ വെള്ളത്തിലിടുക. വകിട്ട് അനുഗ്രഹസിദ്ധിക്കായി നമുക്കൊരുമിച്ച് അ മ്മയുടെ അടുക്കൽ പോകാം!"

"എന്നാൽ അങ്ങ് ഇതുവരെ എന്റെ ചരിത്രമറിഞ്ഞി ില്ലല്ലോ" എന്നു കമല താഴെ നോക്കിക്കൊണ്ടു പറഞ്ഞു.

"നീ ഒന്നും എന്നോടു പറയേണ്ട ആവശ്യമില്ല. ഞാൻ എല്ലാം അറിഞ്ഞുകഴിഞ്ഞു."

കമല അവളുടെ നിചോളം വലിച്ചിട്ട് മുഖം മൂടി.

"എന്നാലമ്മ—" എന്ന് ആരംഭി ങ്കിലും ആ വാചകം മുഴുവൻ പൂർത്തിയാക്കുവാൻ അവൾ ധിച്ചില്ല.

നളിനാക്ഷൻ അവളുടെ മൂടുപടം ഒരു വശത്തേയ്ക്കു നീക്കിക്കൊണ്ട് പറഞ്ഞു: "അമ്മയുടെ ജീവിതത്തിനിടയിൽ പലേ കുററങ്ങളും അവർ ക്ഷമിച്ചിട്ടുണ്ട്. നിശ്ചയമായും നിരപരാധിയായ നിനക്ക് അവർ മാപ്പുതരാതിരിക്കയില്ല!"

